Kerala Gazette No. 25 dated 21st June 1983,
PART IA

# GOVERNMENT OF KERALA

## Election Department

## NOTIFICATION

No. 2848/EL1/83/Elec.

*Dated, Trivandrum, 2nd June 1983.*

Notification No. 82/KL-LA/12/82 dated 17.5.1982 of the Election Commission of India is published.

By order,
R. RAMACHANDRAN NAIR,
*Chief Electoral Officer.*

# ELECTION COMMISSION OF INDIA

Nirvachan Sadan,
Ashok Road,
New Delhi.

*Dated, 17th May 1983.*

## NOTIFICATION

No. 82/KL-LA/12/82.—In pursuance of section 106 of the Representation of the People Act, 1951 (43 of 1951), the Election Commission hereby publishes the Judgement of the High Court of Kerala at Ernakulam dated 6 December, 1982 in Election Petition No. 12 of 1982.

## IN THE HIGH COURT OF KERALA AT ERNAKULAM

*Present:*

**The Honourable Dr. Justice T. Kochu Thommen**

Monday the 6th December 1982/15th Agrahayana 1904

ELECTION PETITION No. 12 of 1982

*Petitioner:*

G. Sarangadharan s/o Gangadharan,
Prabhavathy Mandiram,
Mundayil,
Varkala.

By Advocates M/s. Chettur Sankaran Nair and T. Ravikumar.

*Respondent:*

Varkala Radhakrishnan,
'Rajendra',
Thaicaud,
Trivandrum.

By Advocates M/s. Pirappancode V. S eedharan Nair,
S. P. Aravindakshan Pillai,
N. Mohandas

This Election Petition having come up for hearing on 6-12-1982 the court on the same day delivered the following:

## JUDGMENT

The election petitioner's [counsel Shri Chettur Sankaran Nair, submits that the petitioner is not in a position to get on with the evidence of the case. None of his witnesses is present in court. The petitioner himself is not in a position to depose on his own behalf. Counsel has also not received instructions on the merits of the case. The respondent is present in Court. In the circumstances the election petition is dismissed under Order IX Rule 8 C.P.C., read with Section 98 (a) of the Representation of the People Act, 1951. I do not however make any order as to costs and the petitioner is entitled to a refund of the amount deposited by him in this Court.

The Registrar shall immediately intimate the substance of this decision to the Election Commission and the Kerala Legislative Assembly and shall hereafter send as urgently as possible an authenticated copy of this judgment to the Election Commission, as required under section 103 of the Representation of the People Act, 1951.

(Sd.)
T. KOCHU THOMMEN,
*Judge.*

6th December, 1982.

(true copy)

APPENDIX

Petitioner's Exhibits........Nil
Petitioner's Witnesses......Nil
Respondent's Exhibits......Nil
Respondents Witnesses......Nil

By order,
(Sd.)
M. L. WAHI,
*Under Secretary to the Election Commission of India.*

Kerala Gazette No. 25 dated 21st June 1983.
**PART IA**

GOVERNMENT OF KERALA

**Election Department**

NOTIFICATION

No. 3042/EL.1/83/Elec. *Dated, Trivandrum, 2nd June,* 1983.

Notification No. 56/82-x dated 21-5-1983 of the Election Commission of India is republished.

By order,
R. RAMACHANDRAN NAIR,
*Special Secretary (Culture) &*
*Chief Electoral Officer.*

**ELECTION COMMISSION OF INDIA**

New Delhi,

*Dated, the* 21*st May*, 1983.

31*st Vaisakha* 1905 *(Saka)*.

NOTIFICATION

S.O. —In exercise of the powers conferred by clause (d) of sub-para (1) and sub-para (2) of paragraph 17 of the Election Symbols (Reservation and Allotment) Order, 1968, the Election Commission hereby makes the following further amendments to its notification No. 56/82, dated 8th April, 1982, published in the Gazette of India, Extraordinary Part II, section 3 (iii), dated the 12th April, 1982.

In Table 4 appended to the said notification against item 7. JAMMU & KASHMIR mentioned in column 1, insert the following entry in column 2 thereof :—

"20. Elephant"

The above amendment shall be deemed to have come into force with effect from 4th May, 1983.

[56/82-x]

By order,

(Sd.)

K. GANESAN,

*Secretary.*

---

Kerala Gazette No. 25 dated 21st June 1983.
PART II

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ: 2323/ലൽ. എ. 4/83. തിരുവനന്തപുരം, 1983 ഫെബ്രുവരി 24.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 9-ാം ചട്ടപ്രകാരം 1983-ലെ മദിരാശി ഹിന്ദുമതധർമ്മസ്ഥാപന സ്വത്തുക്കൾ (ഭേദഗതി) ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യമെമ്മോറാണ്ടത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

ഏഴാം കേരള നിയമസഭ

ബിൽ നമ്പർ 14.

# 1983-ലെ മദിരാശി ഹിന്ദുമത-ധർമ്മാർത്ഥദാന സ്വത്തുക്കൾ (ഭേദഗതി) ബിൽ

## 1951-ലെ മദിരാശി ഹിന്ദുമത-ധർമ്മാർത്ഥദാനസ്വത്തുക്കൾ ആക്റ്റ് വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള ഒരു ബിൽ

പീഠിക.—1951-ലെ മദിരാശി ഹിന്ദുമത ധർമ്മാർത്ഥദാനസ്വത്തുക്കൾ ആക്റ്റ് ഇതിനുശേഷം പറയുന്ന ആവശ്യങ്ങൾക്കായി, വീണ്ടും ഭേദഗതി ചെയ്യുന്നതു യുക്തമായിരിക്കയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ 34-ാം സംവത്സരത്തിൽ താഴെ പറയുംപ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേര്.—ഈ ആക്റ്റിന് 1983-ലെ മദിരാശി ഹിന്ദുമത ധർമ്മാർത്ഥദാനസ്വത്തുക്കൾ (ഭേദഗതി) ആക്റ്റ് എന്നു പേർ പറയാം.

2. 70-ാം വകുപ്പിന്റെ ഭേദഗതി.—1956-ലെ സംസ്ഥാന പുനഃസംഘടന ആക്റ്റ്.—(1956-ലെ 37-ാം കേന്ദ്ര ആക്റ്റ്) 5-ാം വകുപ്പു (2)-ാം ഉപവകുപ്പിൽ പരാമർശിച്ചിട്ടുള്ള മലബാർ ജില്ലയിൽ പ്രാബല്യത്തിലിരിക്കുന്ന 1951-ലെ മദിരാശി ഹിന്ദുമത-ധർമ്മാർത്ഥദാനസ്വത്തുക്കൾ ആക്റ്റിന്റെ (1951-ലെ XIX-ാം മദിരാശി ആക്റ്റ്) (ഇതിനുശേഷം പ്രധാന ആക്റ്റ് എന്നാണ് പരാമർശിക്കപ്പെടുക) 70-ാം വകുപ്പിൽ,—

(1) പ്രാരംഭഖണ്ഡികയിലെ (1)-ാം ഉപവകുപ്പിൽ—

(എ) "മാർച്ച്" എന്ന വാക്കിനു പകരം "സെപ്റ്റംബർ" എന്ന വാക്കു ചേർക്കേണ്ടതാണ്.

(ബി) "ഫസലിവർഷം" എന്ന വാക്കുകൾക്കു പകരം "വർഷം" എന്ന വാക്ക് ചേർക്കേണ്ടതാണ്.

(2) (2)-ാം ഉപവകുപ്പിൽ (സി) എന്ന ഖണ്ഡത്തിൽ "ഫസലിവർഷം" എന്ന വാക്കുകൾക്കു പകരം "വർഷം" എന്ന വാക്ക് ചേർക്കേണ്ടതാണ്.

3. 71-ാം വകുപ്പിന്റെ ഭേദഗതി.—പ്രധാന ആക്റ്റ് 71-ാം വകുപ്പിൽ (2) ഉം (4) ഉം ഉപവകുപ്പുകളിൽ "ഫസലിവർഷം" എന്ന വാക്കുകൾക്കു പകരം "വർഷം" എന്ന വാക്ക് ചേർക്കേണ്ടതാണ്.

33/2266/S.

4. 76-ാം വകുപ്പിന്റെ ഭേദഗതി.—പ്രധാന ആക്റ്റ് 76-ാം വകുപ്പിൽ (2)-ാം ഉപവകുപ്പിൽ "ഫസലിവർഷം" എന്ന വാക്കുകൾക്കു പകരം "വർഷം" എന്ന വാക്ക് ചേർക്കേണ്ടതാണ്.

5. 79-ാം വകുപ്പിന്റെ ഭേദഗതി.—പ്രധാന ആക്റ്റ് 79-ാം വകുപ്പിൽ "ഫസലിസ്" എന്ന വാക്ക് വരുന്ന രണ്ട് സ്ഥലങ്ങളിലും അതിനു പകരം "വർഷങ്ങൾ" എന്ന വാക്ക് ചേർക്കേണ്ടതും "ഫസലി" എന്ന വാക്ക് വരുന്ന രണ്ട് സ്ഥലങ്ങളിലും അതിനു പകരം "വർഷം" എന്ന വാക്ക് ചേർക്കേണ്ടതുമാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

മലബാർ പ്രദേശത്തുള്ള ഹിന്ദുപൊതുമതസ്ഥാപനങ്ങൾക്കും ധർമ്മാർത്ഥദാനസ്വത്തുക്കൾക്കും ബാധകമായിരിക്കുന്ന 1951-ലെ മദിരാശി ഹിന്ദുമത ധർമ്മാർത്ഥദാനസ്വത്തുക്കൾ ആക്റ്റിലെ വ്യവസ്ഥകൾ പ്രകാരം ഒരു വർഷത്തിന്റെ ജൂലൈ 1-ാം തീയതി ആരംഭിച്ച് അടുത്തവർഷം ജൂൺ 30-ാം തീയതി അവസാനിക്കുന്ന ഓരോ ഫസലിവർഷത്തേക്കും ബഡ്ജറ്റ് തയ്യാറാക്കേണ്ടതും കണക്കുകൾ സൂക്ഷിക്കേണ്ടതും ആഡിറ്റ് നടത്തേണ്ടതും അംശദാനങ്ങൾ ചുമത്തേണ്ടതും ആകുന്നു. ഈ സ്ഥാപനങ്ങളുടെ മുഖ്യമായ വരുമാനമാർഗ്ഗം 1963-ലെ കേരള ഭൂപരിഷ്കരണ ആക്റ്റ് പ്രകാരം സർക്കാർ അവർക്ക് നൽകേണ്ടതായ വർഷാശനമാണ്. ഈ വർഷാശനം ജനുവരി 1-ന് തുടങ്ങുന്ന ഓരോ കലണ്ടർവർഷത്തിലും ലഭ്യമായിത്തീരുന്നു. പ്രസ്തുത സ്ഥാപനങ്ങളുടെ ഭരണനിർവഹണത്തിന് ഫസലിവർഷവും കലണ്ടർവർഷവും തുടങ്ങുന്ന തീയതികളിലുള്ള വ്യത്യാസം പ്രയാസങ്ങൾ സൃഷ്ടിക്കുന്നു. അതുകൊണ്ട് ഭരണപരമായ സൗകര്യത്തിനുവേണ്ടി പ്രസ്തുത സ്ഥാപനങ്ങളെ സംബന്ധിക്കുന്ന കണക്കുകളും ആഡിറ്റും അംശദാനം ചുമത്തലും ഓരോ ഫസലിവർഷത്തേക്ക് എന്നതിനു പകരം, ഓരോ കലണ്ടർവർഷത്തേക്ക്, എന്ന് വ്യത്യാസപ്പെടുത്തേണ്ടത് ആവശ്യമാണെന്ന് കരുതുന്നു.

2. മേൽപറഞ്ഞ ആവശ്യത്തിനുവേണ്ടി 1951-ലെ മദിരാശി ഹിന്ദുമത ധർമ്മാർത്ഥദാനസ്വത്തുക്കൾ ആക്റ്റ് ഭേദഗതി ചെയ്യുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യമെമ്മോറാണ്ടം

ഈ ബിൽ, നിയമമാക്കുകയും പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്താൽ സംസ്ഥാന സഞ്ചിതനിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

കെ. ജി. ആർ. കർത്താ.

(ശരിത്തർജ്ജമ)

പി. ജഗമ്മ,

അഡീഷണൽ ഹെഡ് ട്രാൻസ്ലേറ്റർ.

Kerala Gazette No. 25 dat d 21st June 1983
PART II

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 2356/എൽ. എ. 4എ/83. തിരുവനന്തപുരം, 1983 ഫെബ്രുവരി 24.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1983-ലെ കേരള കച്ചിമേമൻസ് ബിൽ ഉദ്ദേശ കാരണങ്ങളുടെ വിവരണത്തോടും ധനകാര്യമെമ്മോറാണ്ടത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

33/2266/J.

# 1983-ലെ കേരള കച്ചിമേമൻസ് ബിൽ

കേരള സംസ്ഥാനത്തിലെ കച്ചിമേമൻസിന്റെ പിൻതുടർച്ചാവകാശത്തിന്റെയും അനന്തരാവകാശത്തിന്റെയും കാര്യങ്ങൾ അനുശാസിക്കുന്നതിനുള്ള ഒരു ബിൽ.

പീഠിക.—കേരള സംസ്ഥാനത്തെ കച്ചിമേമൻസിന്റെ പിൻതുടർച്ചാവകാശത്തിന്റെയും അനന്തരാവകാശത്തിന്റെയും കാര്യങ്ങൾ അനുശാസിക്കുന്ന നിയമം ഏകീകരിക്കുന്നത് യുക്തമായിരിക്കയാൽ,

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെപ്പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും വ്യാപ്തിയും പ്രാരംഭവും.—(1) ഈ ആക്റ്റിന് 1983-ലെ കേരള കച്ചിമേമൻസ് ആക്റ്റ് എന്ന് പേര് പറയാം.

(2) ഇതിന് കേരള സംസ്ഥാനം മുഴുവൻ വ്യാപ്തിയുണ്ടായിരിക്കുന്നതാണ്.

(3) ഇത് ഉടൻതന്നെ പ്രാബല്യത്തിൽ വരുന്നതാണ്.

2. ചില കാര്യങ്ങളിൽ കച്ചിമേമൻസ് മുഹമ്മദീയ നിയമംമൂലം നിയന്ത്രിക്കപ്പെട്ടവരായിരിക്കുമെന്ന്.—പിൻതുടർച്ചാവകാശത്തിന്റെയും അനന്തരാവകാശത്തിന്റെയും കാര്യങ്ങളിൽ, കേരള സംസ്ഥാനത്തുള്ള എല്ലാ കച്ചിമേമൻസും മുഹമ്മദീയ നിയമംമൂലം നിയന്ത്രിക്കപ്പെട്ടവരായിരിക്കുന്നതാണ്.

3. റദ്ദാക്കൽ.—1956-ലെ സംസ്ഥാന പുനഃസംഘടന ആക്റ്റ് (1956-ലെ 37-ാം കേന്ദ്ര ആക്റ്റ്) 5-ാം വകുപ്പ് (2)-ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ട മലബാർ ജില്ലയിൽ പ്രാബല്യത്തിലിരിക്കുന്നപ്രകാരമുള്ള 1938-ലെ കച്ചിമേമൻസ് ആക്റ്റും (1938-ലെ 10-ാം കേന്ദ്ര ആക്റ്റ്) 1117-ലെ തിരുവിതാംകൂർ കച്ചിമേമൻസ് ആക്റ്റും (1117-ലെ XIV), 1106-ലെ IV-ാം കച്ചിമേമൻസ് ആക്റ്റും (കൊച്ചി ആക്റ്റ്) ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

സംസ്ഥാനത്തെ കച്ചിമേമൻസിന്റെ പിൻതുടർച്ചാവകാശവും അനന്തരാവകാശവും അനുശാസിക്കുന്ന നിയമം ഇപ്പോൾ 1117-ലെ തിരുവിതാംകൂർ കച്ചിമേമൻസ് ആക്റ്റിലും (1117-ലെ XIV), 1106-ലെ IV-ാം കച്ചിമേമൻസ് ആക്റ്റിലും (കൊച്ചി ആക്റ്റ്), 1938-ലെ കച്ചിമേമൻസ് ആക്റ്റിലും (1938-ലെ 10-ാം കേന്ദ്ര ആക്റ്റ്) അടങ്ങിയിരിക്കുന്നു. സംസ്ഥാനത്തെ കച്ചിമേമൻസിന് ബാധകമാകുന്ന ഒരു ഒറ്റ നിയമം ഉണ്ടാകേണ്ടത് യുക്തമായിരിക്കുമെന്ന് കരുതുന്നു.

2. മേൽപ്പറഞ്ഞ ഉദ്ദേശം സാധിക്കുന്നതിനുവേണ്ടിയുള്ളതാണ് ഈ ബിൽ.

## ധനകാര്യമെമ്മോറാണ്ഡം

ഈ ബിൽ നിയമമാക്കുകയും, പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്താൽ, സംസ്ഥാന സഞ്ചിതനിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

കെ. എം. മാണി.

(ശരിത്തർജ്ജിമ)

പി. ജഗദമ്മ,

അഡീഷണൽ ഹെഡ്ട്രാൻസ്ലേറ്റർ.

Kerala Gazette No. 25 dated 21st June 1983.

**PART II.**

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ.2371/എൽ. എ4/83. തിരുവനന്തപുരം, 1983 ഫെബ്രുവരി 24.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം, 1983-ലെ അടിമപ്പണി സമ്പ്രദായം (നിർത്തലാക്കൽ) റദ്ദാക്കൽ ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും, ധനകാര്യ മെമ്മോറാണ്ടത്തോടും കൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

# 1983-ലെ അടിമപ്പണി സമ്പ്രദായം (നിർത്തലാക്കൽ) റദ്ദാക്കൽ ബിൽ

## 1975-ലെ അടിമപ്പണി സമ്പ്രദായം (നിർത്തലാക്കൽ) ആക്ട് റദ്ദാക്കുന്നതിനുള്ള ഒരു ബിൽ

പീഠിക.—1975-ലെ അടിമപ്പണി സമ്പ്രദായം (നിർത്തലാക്കൽ) ആക്ട് ഭേദഗതി ചെയ്യേണ്ടത് ആവശ്യമാണെന്ന് കരുതുന്നതിനാൽ ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു.

1. ചുരുക്കപ്പേര്.—ഈ ആക്ടിന് 1983-ലെ അടിമപ്പണി സമ്പ്രദായം (നിർത്തലാക്കൽ) റദ്ദാക്കൽ ആക്ട് എന്നു പേർ പറയാം.

2. 1975-ലെ 29-ാം ആക്ട് റദ്ദാക്കൽ.—1975-ലെ അടിമപ്പണി സമ്പ്രദായം (നിർത്തലാക്കൽ) ആക്ട് (1975-ലെ 29) ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

### ഉദ്ദേശകാരണങ്ങളുടെ വിവരണം

ഒരു ഭൂവുടമ പട്ടികവർഗ്ഗത്തിൽപ്പെട്ട ഒരു വ്യക്തിക്ക് അയാളോ സ്വന്തമായോ അഥവാ അയാളുടെ കുടുംബത്തിലുള്ള അംഗങ്ങൾ മുഖേനയോ, കൂലി കൂടാതെയോ അഥവാ കുറഞ്ഞകൂലികൊടുത്തോ ഒരു നിശ്ചിത കാലയളവിലേയ്ക്ക് ജോലിചെയ്യണമെന്ന വ്യവസ്ഥയിൽ പണം മുൻകൂർ നല്കിവന്നിരുന്ന, സംസ്ഥാനത്തെ കണ്ണൂർ, മലപ്പുറം, കോഴിക്കോട് ജില്ലകളിൽ നിലവിലിരുന്ന അടിമപ്പണി സമ്പ്രദായം നിർത്തലാക്കുന്നതിനുവേണ്ടി വ്യവസ്ഥചെയ്യുന്നതിന് സംസ്ഥാന നിയമസഭ 1975-ലെ അടിമപ്പണി സമ്പ്രദായം (നിർത്തലാക്കൽ) ആക്ട് (1975-ലെ 29) ഉണ്ടാക്കി. പാർലമെന്റ് പിന്നീട് 1976-ലെ അടിമപ്പണി സമ്പ്രദായം (നിർത്തലാക്കൽ) ആക്ട് (1976-ലെ 19-ാം കേന്ദ്ര ആക്ട്) എന്ന ഒരു നിയമം ഉണ്ടാക്കി. ഇൻഡ്യ മുഴുവനും വ്യാപ്തിയുള്ള കേന്ദ്രആക്ട് സംസ്ഥാന ആക്ടിനെക്കാൾ കൂടുതൽ സമഗ്രമായതും, സംസ്ഥാന ആക്ടു മൂലം നിർത്തലാക്കിയ അടിമപ്പണി സമ്പ്രദായം ഉൾക്കൊള്ളുന്നതുമാണ്. അതിനാൽ സംസ്ഥാന ആക്ട് നിലനിർത്തേണ്ട ആവശ്യമില്ലെന്ന് കരുതുന്നു.

2. മേല്പറഞ്ഞ ഉദ്ദേശം സാധിക്കുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

33/2266/S.